License No. 371. Dated 10-10-37.

# വൈദ്യസാരഥി.

EDITOR:- N. S. MOOSS, (VAYASKARA)

വാർഷികവരിസംഖ്യ ക്ക.3. ഒററപ്രതിക്ക് അണ 4.

വാല്യം 12. } 1123 ചിങ്ങം. { ലക്കം 5.

## ആയുർവ്വേദൗഷധങ്ങളും ഓഷധികളും.

മലമ്പനി, ശ്വാസംമുട്ടൽ, വില്ലൻചുമ, ജലദോഷം, വയറുകടി മുതലായരോഗങ്ങളെ ഭേദപ്പെടുത്തുന്നവയായ

അഷ്ടവർഗ്ഗം,

കന്മദം, കസ്തൂരി, ഗോരോചന, പ്ലാങ്ങഓയിൽ

(അണുകീടനാശകതൈലം).

ഗുണത്തിനും പരിശുദ്ധതയ്ക്കും പൂർണ്ണ ഉത്തരവാദിത്വമുള്ളതു്.

**Bhisag Bhusan**

Prof:- **K. N. SHARMA, M. Sc., HONS.,**

**78, Taybaal, Nepal.**

# വൈദ്യസാരഥി.

കേരളത്തിലെ

ഏക സംസ്കൃത മലയാള വൈദ്യമാസിക.

വാല്യം 12. } 1128 ചിങ്ങം. { ലക്കം 5.

## മംഗളം.

—*—

രിപോർജ്ജയേ സാരഥിവന്മഹീപതേഃ
സഹായതാം വൈദ്യഗണസ്യ രുഗ്ജയേ
പ്രപദ്യമാനേയമതീവ മാസികാ
സദാ പരം ശുംഭതു വൈദ്യസാരഥിഃ

വൈദ്യൻ, പി. രാമൻമേനോൻ.

## അസ്ഥിസ്രാവത്തെക്കുറിച്ച്

(വൈദ്യൻ, പി. രാമൻമേനോൻ, പൊയ്യ.)

(11ാം വാല്യം 12-ാം ലക്കത്തിൽനിന്നും തുടച്ച്.)

വൈദ്യകലാനിധി എസ്സ്. രാമകൃഷ്ണവാര്യരവർകൾ 11-ാം വാല്യം 9-ാം ലക്കം വൈദ്യസാരഥിയിൽ എഴുതിയിരുന്ന ലേഖനവും കണ്ടു. "രസത്തിനു വരുന്ന ദോഷങ്ങൾ ആർത്തവത്തേയും ബാധിക്കുമല്ലോ" എന്ന് അദ്ദേഹം പറഞ്ഞിരിക്കുന്നു. എന്നാൽ രസത്തിനു വരുന്ന ദോഷങ്ങൾ ആർത്തവത്തെ മാത്രമല്ല രസജംതന്നെ ആയിരിക്കുന്ന ധാതുരക്തത്തെയും ബാധിക്കുന്നതാണല്ലോ. ധാതുരക്തം ദുഷ്ടമായാൽ

അതു് രക്തജന്യമായ മാംസത്തെയും ദൂഷിപ്പിക്കും. ഈ ക്രമത്തിൽ സകല ധാതുക്കളും ഓജസ്സും മലങ്ങളും മലായനങ്ങളും ദൂഷിക്കാനിടയുണ്ടല്ലോ. ദുഷ്ടമായ രക്തം വിസപ്പവിദ്രധിപ്ലീഹഗുല്മംഗ്നിസദനജ്വരങ്ങളും മുഖനേത്രശിരോരോഗമദത്യഡ്ലവണാസ്യതകളും കുഷ്ഠവാതാസ്രപിത്താസ്രകടച്ഛോൽഗിരണഭ്രമങ്ങളും ആകുന്ന വികാരങ്ങളിൽവെച്ചു് ഏതെങ്കിലും ചിലതിനെ ഉണ്ടാക്കാനിടയുണ്ടു്. ദുഷ്ടങ്ങളായ മാംസാദികളും അവയാൽ സാദ്ധ്യങ്ങളായ വികാരങ്ങളെ ഉണ്ടാക്കും. അപ്പോൾ രസവിദാഹംകൊണ്ടു് ആർത്തവം തച്ചൂർണ്ണമാകുന്ന അസ്ഥിസ്രാവത്തോടുകൂടി വളരെ രോഗങ്ങളുണ്ടാവാൻ സംഗതിയുണ്ടു്. പക്ഷേ അസ്ഥിസ്രാവമെന്നു് ചികിത്സാക്രമകാരൻ പറയുന്ന ആ രോഗത്തോടുകൂടി വിസപ്പവിദ്രധിപ്ലീഹഗുല്മാദികളായ രോഗങ്ങളും ഉണ്ടാകുമെന്നു് ചികിത്സാക്രമകാരൻ പറഞ്ഞിട്ടില്ല. അദ്ദേഹം അസ്ഥിസ്രാവമെന്നുപറയുന്ന ആ രോഗത്തോടുകൂടി വിസപ്പവിദ്രധ്യാദികളായ രോഗങ്ങളൊന്നും ആക്കും ഉണ്ടായികാണുന്നതുമില്ല. ചരകത്തിൽ "പ്രദുഷ്ടബഹുതീക്ഷ്ണോഷ്ണൈർമദ്യൈരന്യൈശ്ചതദ്വിധൈഃ" ഇത്യാദി വചനങ്ങളെക്കൊണ്ടു രക്തദുഷ്ടിഹേതുക്കളെ പറയുന്നപ്രകരണത്തിൽ രസവിദാഹംകൊണ്ടു രക്തം ദൂഷിക്കുമെന്നു് പറഞ്ഞിട്ടില്ല. മഹഷി പറയായ്ക കൊണ്ടു രസവിദാഹംകൊണ്ടു ആർത്തവരൂപമാകുന്ന ആ രക്തം ഒരിക്കലും ദൂഷിയ്ക്കില്ലെന്നേ പറയാൻ ന്യായം കാണുന്നുള്ളു. തീക്ഷ്ണോഷ്ണാദികളായ ആഹാരാദികളേക്കൊണ്ടു രസത്തിനു് വിദാഹം പറവുമെന്നും വിദഗ്ദ്ധമായ ആ രസം ആർത്തവത്തെ തച്ചൂർണ്ണമാക്കുമെന്നും അങ്ങിനെ രസവർണ്ണമാകുന്ന ആർത്തവത്തിനു അന്വത്ഥതയില്ലാത്തതായ അസ്ഥിസ്രാവമെന്നാണു് പേരെന്നും ചികിത്സാക്രമകാരനല്ലാതെ ചരകാദികളാരും പറയാഞ്ഞതു് അവരുടെ അജ്ഞതകൊണ്ടാണെന്നല്ലേ? മി. വാര്യരുടെ അഭിപ്രായം. രസവിദാഹംകൊണ്ടു് ആർത്തവംദൂഷിച്ചു് രസവർണ്ണമാകുമെങ്കിൽ ശാരീരത്തിൽ

ബീജാനന്തരങ്ങളായ രേതോസ്രങ്ങളെ വിവരിക്കുന്ന പ്രകരണത്തിൽ അതിനെയും സംഗ്രഹാഷ്ടാംഗഹൃദയകാരന്മാർ പറയാൻ സംഗതിയുണ്ടായിരുന്നു എന്ന് ഞാൻ മുൻ പറഞ്ഞിട്ടുണ്ടായിരുന്നതിനെ മി. വാര്യർ കണ്ടിട്ടുണ്ടായിരിക്കുമല്ലോ. രക്തം രസജമാണല്ലോ. പിന്നെ എന്തിനാണ് രജോരൂപമായ രക്തം രസജമാണെന്ന് വിശിഷ്യ പറഞ്ഞതെന്നു മി. വാര്യർ വിവരിച്ചുകണ്ടാൽകൊള്ളാം.

"ആശ്രയസ്ഥാനമോ ആയ ഗർഭാശയത്തിലും" എന്ന് മി. വാര്യർ എഴുതിയിട്ടുള്ളതിലെ ആശ്രയശബ്ദത്തിനും സ്ഥാനശബ്ദത്തിനും അർത്ഥമെന്താണെന്ന് മി. വാര്യർക്കു മനസ്സിലായിട്ടില്ല.

അദ്ദേഹം "പിത്തസ്യദാഹരാഗോഷ്മപാകിതാഃ...... ........വർണ്ണഃ പാണ്ഡുരാരുണവർജ്ജിതഃ" എന്ന് വാഗ്ഭടാചാര്യർ പഠിച്ചിരിക്കുന്ന പദ്യങ്ങളെ ഉദ്ധരിച്ചിട്ട് എന്നുള്ള അശേഷാമയവ്യാപിയായ പിത്താധികദോഷലക്ഷണങ്ങളെ രസവിദാഹംകൊണ്ടു തദ്വർണ്ണമാകുന്ന ആർത്തവരൂപമായ അസ്ഥിസ്രാവം ഗർഭാശയാദികളിൽ ഉണ്ടാകുന്നു എന്ന് പറഞ്ഞിട്ടുള്ളതു് ശരിയല്ല. ചികിത്സാക്രമകാരൻ 'പിത്തസ്യദാഹരാഗോഷ്മപാകിതാഃ' ഇത്യാദികളായ അശേഷാമയവ്യാപികളായ പിത്തലക്ഷണങ്ങൾ തന്റെ ഗ്രന്ഥത്തിൽ പറഞ്ഞിട്ടില്ല. ചികിത്സാക്രമം മാത്രം പഠിച്ച് ചികിത്സിക്കുവാൻ ആരംഭിക്കുന്നവർക്ക് വാഗ്ഭടാചാര്യരാൽ പഠിക്കപ്പെട്ട ആ പദ്യങ്ങളുടെ ജ്ഞാനമുണ്ടാവാനിടയില്ല. അഷ്ടാംഗഹൃദയത്തിൽ നോക്കി ദോഷലക്ഷണങ്ങളെ മനസ്സിലാക്കിക്കൊള്ളണമെന്ന് ചികിത്സാക്രമകാരൻ പറഞ്ഞിട്ടില്ലതാനും. വാഗ്ഭടാചാര്യർ അശേഷാമയവ്യാപിയായ ദോഷലക്ഷണം സൂത്രസ്ഥാനത്തിൽ പറഞ്ഞിട്ടുംകൂടി "പിത്തേ വിദാഹഃ സംമോഹഃ സ്വേദോ മൂർച്ഛാ മദഃ സത്വക്—സ്വശ്ചാക്ഷമതാം രുഗ്രാഗഃ ശോഫഃ പാകോഭ്രശോഷ്മതാ" എന്നുംമററും അതാതു ദോഷലക്ഷണങ്ങളെ പ്രതിരോഗം വിവരിച്ചിട്ടുണ്ടല്ലോ.

ആ സ്ഥിതിക്ക് രസവിരോധംകൊണ്ട് ആർത്തവം തടഞ്ഞുണ്ടാകുന്ന അസ്ഥിസ്രാവമുള്ള സ്ത്രീകൾക്ക് എരിച്ചിൽ, പുകച്ചിൽ മുതലായ ഉപദ്രവങ്ങൾ ഉണ്ടാകുമെങ്കിൽ അവയെ ചികിത്സാക്രമകാരൻ പ്രത്യേകം പറയേണ്ടതായിരുന്നു. ചികിത്സാക്രമകാരൻ അസ്ഥിസ്രാവമെന്നുപറയുന്ന ആ രോഗമുള്ള സ്ത്രീകൾക്ക് എരിച്ചിൽ, പുകച്ചിൽ മുതലായ ഉപദ്രവങ്ങൾ ഉണ്ടാവാറുണ്ടെന്ന് ചികിത്സാക്രമകാരൻ പറഞ്ഞ ആ രോഗമുള്ള സ്ത്രീകൾ പറയാറില്ലതാനും. അതുകൊണ്ടാണ് ഞാൻ 11-ാംവാല്യം 5-ാംലക്കം സാരഥിയിൽ ഈ ദീനമുള്ള സ്ത്രീകൾക്ക് വയററിൽവേദന, എരിച്ചിൽ, പുകച്ചിൽ, കീഴ്വയററിൽ വേദന, ബീജകോശത്തിന്റെ സ്ഥാനത്ത് തൊട്ടുമ്പോൾ വേദന, ശ്വാസംതള്ളൽ, ഉറക്കക്കുറവ്, ദുസ്വപ്നങ്ങൾ മുതലായ ഉപദ്രവങ്ങൾ ഉണ്ടായിരിക്കുമെന്ന് ഡാ: പി. എൻ. പിള്ള എഴുതിയിട്ടുള്ളതു് പ്രമാണാനുഭവരഹിതമാണെന്ന് പറഞ്ഞതെന്ന് അദ്ദേഹം ധരിച്ചുകൊള്ളട്ടെ.

"ഗൃഹസ്ഥാശ്രമം വഴിപോലെ അനുഷ്ഠിക്കുന്നവർക്കുണ്ടാകുന്ന പരമാനന്ദം മുമുക്ഷുക്കളായ മഹർഷിമാർക്കുണ്ടാകുന്ന ദിവ്യാനന്ദത്തേക്കാൾ എത്രയോ ശ്രേഷ്ഠമാണ്" എന്നൊരു വാചകം ഡാ: പി. എൻ. പിള്ളയുടെ ലേഖനത്തിൽ കണ്ടുകൂടിയതാണ് മി. മേനവനെ കൂട്ടതൽ അരിശം കൊള്ളിച്ചിട്ടുള്ളതെന്ന് തോന്നുന്നു. എന്നാൽ മേൽവിവരിച്ചതിന്റെ അർത്ഥം എന്താണെന്നോ അതിന്റെ പ്രയോജനവും പ്രയോഗരീതിയുമെന്താണെന്നോ സ്വയം ആലോചിക്കുവാൻ കഴിവുള്ളയാളാണെങ്കിൽ ആലോചിക്കുകയോ അതില്ലെങ്കിൽ അതിനെപ്പററി അറിയാവുന്നവരോട് ചോദിച്ചുമനസ്സിലാക്കുകയോ ചെയ്തിരുന്നെങ്കിൽ പുരാണങ്ങളിൽ കടന്നുചെന്ന് സ്വസ്ഥനായിരുന്ന വിശ്വാമിത്രനെയും മററും വലിച്ചിഴച്ച് രംഗപ്രവേശം ചെയ്യിക്കേണ്ട ആവശ്യം ഉണ്ടായിരുന്നോ എന്ന് സംശയമാണ്" എന്നും മി. വാര്യർ എഴുതിയിട്ടുണ്ട്. എന്നാൽ മേൽ വിവരിച്ച മലയാളവാക്കുകളുടെ അർത്ഥം

എനിക്കു് മനസ്സിലായില്ലെന്നുപറയുന്ന അദ്ദേഹം പണ്ഡിതാഗ്രഗണ്യൻതന്നെയാണു്. ഗൃഹസ്ഥാശ്രമാനുഷ്ഠാനത്തിന്റെ പ്രയോജനം വിഷയസുഖാനുഭവവും പുത്രോല്പാദനവുമാണെന്നു് പാമരന്മാക്കുംകൂടി അറിയാവുന്നതാണു്. അതിന്റെ പ്രയോഗരീതി എന്താണെന്നു് എഴുതാവുന്നതല്ല. മി. വാറ്യർ എന്റെ അടുക്കൽ വന്നാൽ ഉപദേശിക്കാം. ഇങ്ങിനെ വല്ലതും എഴുതിയാൽ ഗൃഹസ്ഥാശ്രമം വഴിപോലെ അനുഷ്ഠിക്കുന്നവൎക്കുണ്ടാകുന്ന പരമാനന്ദം മുമുക്ഷുക്കളായ മഹൎഷിമാൎക്കുണ്ടാകുന്ന ദിവ്യാനന്ദത്തേക്കാൾ എത്രയും ശ്രേഷ്ഠമാണെന്നു് വിദ്വാന്മാർ ധരിക്കുമെന്നു് വിചാരിക്കുന്ന മി. വാറ്യരുടെ ബുദ്ധിമത്വം എത്രമാത്രമുണ്ടെന്നു് പണ്ഡിതന്മാർ ആലോചിച്ചുകൊള്ളട്ടെ.

"വിശ്വാമിത്രനെയും മററും വലിച്ചിഴച്ചു് രംഗപ്രവേശം ചെയ്യിക്കേണ്ട ആവശ്യമുണ്ടായിരുന്നോ എന്നു സംശയമാണു്" എന്നു് എഴുതീട്ടുള്ളതിലെ വലിച്ചിഴച്ചു എന്ന ഭാഗം എത്രയും ഭംഗിയുള്ള വാചകമാണെന്നു് മി. വാറ്യർ ധരിച്ചുവശായിട്ടുണ്ടെന്നു് 11-ാം വാല്യം 7-ാം ലക്കം സാരഥിയിൽ അദ്ദേഹം "സൂക്ഷ്മമായ ത്രിദോഷങ്ങളെ വെറുതെ വലിച്ചിഴച്ചുകൊണ്ടുവന്നു് ശല്യപ്പെടുത്തേണ്ടായിരുന്നു" എന്നു് എഴുതീട്ടുള്ളതു നോക്കിയാലറിയാം. അതിൽ മി. വാറ്യർ ഗണനാഥസേനനെ രംഗപ്രവേശം ചെയ്യിച്ചതും ഇതിൽ മേനകമാരെയും ദുഷ്യന്താദികളെയും വസിഷ്ഠകാശ്യപാദിഋഷിശ്രേഷ്ഠന്മാരെയും വലിച്ചിഴച്ചുതന്നെയല്ലേ? രംഗപ്രവേശം ചെയ്യിച്ചതു്.

"പുരുഷാൎത്ഥചതുഷ്ടയങ്ങളെ സാധിതപ്രായമാക്കുന്നതിനുവേണ്ടിയാണു് ആയുൎവ്വേദത്തെ ഉപദേശിച്ചിരിക്കുന്നതും. ആരോഗ്യം മേൽപറഞ്ഞതിനു പ്രഥമവും പ്രധാനവുമായ ഒരു കാൎയ്യമാണു്" എന്നും മി. വാറ്യർ പറഞ്ഞിട്ടുണ്ടു്. ചതുഷ്ടയം എന്നതു് നാലവയവങ്ങളോടുകൂടിയ സമുദായമാണു്. ആ സ്ഥിതിക്കു് പുരുഷാൎത്ഥചതുഷ്ടയത്തെ എന്നല്ലാതെ

പുരുഷാത്ഥചതുഷ്ടയങ്ങളെ എന്നു പറയേണ്ടതായ ആവശ്യമില്ല. "ചതുഷ്ടയാനി" എന്നു് മേൽപറഞ്ഞ അത്ഥം കിട്ടുവാൻ വിദ്വാന്മാർ പ്രയോഗിക്കുകയും ചെയ്യാറില്ലെന്നു് "പാദചതുഷ്ടയം-ചികിത്സിതസ്യ നിർദ്ദിഷ്ടം" ഇത്യാദി വചനങ്ങൾ നോക്കിയാലറിയാം. ആ സ്ഥിതിക്കു് ചതുഷ്ടയങ്ങളെ എന്നു് അദ്ദേഹം എഴുതിയിട്ടുള്ളതു് ശബ്ദശാസ്ത്രാനഭിജ്ഞതകൊണ്ടു തന്നെയാണെല്ലോ. "സാധിതപ്രായമാകുന്നതിനു്" എന്നതിനു് സാധിച്ചതുപോലെ ആക്കുന്നതിനു് എന്നു മാത്രമേ അത്ഥമുള്ളു. സാധിക്കുന്നതിനു് എന്നുള്ള അത്ഥം ആ വാക്കിനില്ലെന്നു് അദ്ദേഹം ധരിച്ചിട്ടില്ല.

'അച്ഛായഃ പൂതികുസുമഃ' ഇത്യാദി വചനങ്ങൾ ഗൃഹസ്ഥാശ്രമത്തിന്റെ ശ്രേഷ്ഠതയെ വെളിപ്പെടുത്തുന്നവയാണു് എന്നു് അടുത്തുതന്നെ പറയാൻ ഭാവിക്കുന്ന മി. വാര്യർക്കു് മോക്ഷമെന്ന പുരുഷാത്ഥം നിസ്സാരമാണെന്നല്ലേ? അഭിപ്രായം. അങ്ങിനെയുള്ള മോക്ഷത്തെ പ്രാപിച്ചവക്കു് പുനരാവൃത്തിയില്ലായ്കയാൽ വീണ്ടും ജനിച്ചു് ശ്രേഷ്ഠമായ ഗൃഹസ്ഥാശ്രമത്തെ അനുഭവിക്കാൻ സംഗതി വരുന്നതല്ലല്ലോ. ആ സ്ഥിതിക്കു് പുരുഷാത്ഥചതുഷ്ടയത്തിൽ അന്തർഭവിച്ചതായ മോക്ഷത്തെ സാധിതപ്രായമാക്കുന്നതിനു ആയുർവേദത്തെ ഉപദേശിച്ച ബ്രഹ്മാവു് എത്രയും മൂഢനാണെന്നു് മി. വാര്യർ സമ്മതിക്കേണ്ടിവന്നിരിക്കുന്നു. "ആരോഗ്യം മേൽപറഞ്ഞതിനു പ്രഥമവും പ്രധാനവുമായ ഒരു കാര്യമാണു്" എന്നു് അദ്ദേഹം എഴുതിയിട്ടുള്ളതിലെ പ്രഥമവും പ്രധാനവും എന്നുള്ള രണ്ടു വാക്കുകളുംകൂടി അവിടെ ആവശ്യമില്ലെന്നു് അദ്ദേഹം ധരിക്കേണ്ടതാണു്. 'കാര്യമാണു്' എന്നതിനു് 'കാരണമാണു്' എന്നാണെഴുതേണ്ടതെന്നു അദ്ദേഹം ധരിക്കാഞ്ഞതു് കാര്യകാരണങ്ങളെ തിരിച്ചറിയാനുള്ള ബുദ്ധിയില്ലായ്കകൊണ്ടാണെന്നു് പറയേണ്ടതില്ലല്ലോ. കാര്യകാരണങ്ങളെ ശരിയായവിധം മനസ്സിലാക്കുന്നതിനു്

"കാൎയ്യനിയതപൂൎവ്വവൃത്തികാരണം—കാൎയ്യം പ്രാഗഭാവപ്രതിയോഗി" ഇത്യാദികളായ തക്കശാസ്ത്രവാക്യങ്ങൾ സഹായങ്ങളാണെന്നു് താക്കികന്മാൎക്കറിയാം.

"ധൎമ്മാത്ഥകാമങ്ങളെ യഥാവിധി ആൎജ്ജിച്ചിട്ടുള്ളവൎക്കു് മോക്ഷത്തിനുവേണ്ടി യതിക്കുവാൻ വൈമനസ്യം കാണുന്നില്ലെന്നുമാത്രമല്ല അവൎക്കു് അതു സാധിക്കുകയുംചെയ്യും. അവൎക്കു മനസ്സിനെ യഥേഷ്ടം നിയന്ത്രിക്കുവാൻ സാധിക്കും. അങ്ങിനെയല്ലാത്ത വിശ്വാമിത്രന്മാൎക്കാണു് മേനകമാരേക്കണ്ടു് തപസ്സിനിടയിൽപോലും വഷളത്തങ്ങൾ പററുന്നതു്" എന്നും അദ്ദേഹം പറഞ്ഞിട്ടുണ്ടു്. ആൎജ്ജിക്കുക എന്നതു് അല്പമായിട്ടുള്ളതിൽ പിന്നെയും പിന്നെയും കൂട്ടിവെച്ചു് വൎദ്ധിപ്പിക്കുകയാണെല്ലോ. ധൎമ്മാത്ഥങ്ങളെ അങ്ങിനെ വൎദ്ധിപ്പിക്കുവാൻ സാധിക്കും. കാമമെന്നതു് സുരതമാണു്. അതിനെ പിന്നെയും പിന്നെയും കൂട്ടിവെച്ചു് വൎദ്ധിപ്പിക്കുവാൻ സാധിക്കുന്നതല്ലെന്നു് മി. വാൎയ്യർ ധരിക്കാഞ്ഞതിൽ അത്യത്ഭുതംതോന്നുന്നു. 'അങ്ങിനെ അല്ലാത്ത വിശ്വാമിത്രന്മാർ' എന്നതിനു ധൎമ്മാത്ഥകാമങ്ങളെ ആൎജ്ജിക്കാത്ത വിശ്വാമിത്രന്മാർ എന്നുള്ള അത്ഥമാണല്ലോ മി. വാൎയ്യർ വിചാരിക്കുന്നതു്. മഹാരാജാവായിരുന്ന വിശ്വാമിത്രൻ ധൎമ്മാത്ഥങ്ങളെ സമ്പാദിച്ചിട്ടില്ലെന്നും കാമത്തെ അനുഭവിച്ചിട്ടില്ലെന്നും മി. വാൎയ്യർ പറഞ്ഞിട്ടുള്ളതിനെ ഉന്മത്തപ്രലാപമെന്നു് വിചാരിപ്പാനേ ന്യായം കാണുന്നുള്ളു. "വിശ്വാമിത്രന്മാർ മേനകമാർ" എന്നുള്ള വാക്കുകളും ഉന്മത്തപ്രലാപങ്ങളാണെന്നു് പറയേണ്ടതില്ലല്ലോ. വിശ്വാമിത്രന്മാൎക്കു് മേനകമാരേക്കണ്ടു് തപസ്സിനിടയിൽ പററിയതു് വഷളത്തമാണെന്നല്ല മുമുക്ഷുക്കളായ മഹർഷിമാൎക്കുണ്ടാകുന്ന ദിവ്യാനന്ദത്തേക്കാൾ ശ്രേഷ്ഠമായ ആനന്ദമാണെന്നല്ലേ? ഡാ: പി. എൻ. പിള്ളയുടെ പക്ഷപാതിയായ മി. വാൎയ്യർ പറയേണ്ടതു്. ആ സംഗതി ഒരു പക്ഷേ അദ്ദേഹം വിസ്മരിച്ചിരിക്കാം.

"ധമ്മാത്ഥകാമങ്ങളെ യഥാവിധി ആർജ്ജിച്ചിട്ടുള്ളവ ക്ക് മോക്ഷത്തിനുവേണ്ടി യത്നിക്കുവാൻ വൈമനസ്യം കാണുകില്ല" എന്നു പറഞ്ഞിട്ടുള്ള മി. വാര്യരുടെ അഭിപ്രായം വിഷയങ്ങളെ കുറെ അനുഭവിച്ചാൽ മതിയാവുമെന്നാണല്ലോ. അതു ശരിയല്ല. ഇന്നലെ പഞ്ചസാരപ്പായസമുണ്ടു മതിയായിട്ടുള്ളവക്ക് ഇന്നും അതുണ്ടാൽകൊള്ളാമെന്നുള്ള ആഗ്രഹമുണ്ടാകുന്നുണ്ടല്ലോ. ഇതൊരു ഉദാഹരണമാണ്. ഇതുപോലെ തല്ക്കാലം അനുഭവിച്ച് മതിയായാലും മേലാൽ വിഷയങ്ങളെ അനുഭവിക്കേണ്ട എന്നു വിചാരിച്ച് മോക്ഷത്തിനു വേണ്ടി യത്നിക്കുക എന്നതു് സാദ്ധ്യമല്ലെന്നു് "വിഷയാൻ ധ്യായതശ്ചിത്തം വിഷയേഷ്വേവ വത്തതേ" എന്നുള്ള ഭഗവദ്വചനം നോക്കിയാലറിയാം. ചില മഹർഷിമാർ വിവാഹം കഴിച്ചിട്ടുള്ളതു സംഭോഗേച്ഛകൊണ്ടല്ല, പിതൃകടം തീപ്പാൻ പുത്രന്മാരുണ്ടാകണമെന്നൊരു മതമുള്ളതനുസരിച്ചു മാത്രമാണെന്നു് ഞാൻ 11-ാംവാല്യം 5-ാം ലക്കം സാരഥിയിൽ വിസ്തരിച്ചുപറഞ്ഞിട്ടുള്ളതിനെ മി. വാര്യർ കണ്ടിട്ടുണ്ടല്ലോ. സൂര്യവംശരാജാക്കന്മാർ മനുഷ്യശരീരംകൊണ്ടു് സാധിക്കേണ്ടതു മോക്ഷംതന്നെയാണെന്നു് ആദ്യംതന്നെ ധരിച്ചിരുന്നു. അവർ യൌവനകാലത്തു് രാജധാനിയിൽ താമസിച്ചിരുന്നതു് വിഷയങ്ങളെ അനുഭവിച്ച് മതിയാകുന്നതിനുവേണ്ടിയല്ല. പ്രജാപരിപാലനം ക്ഷത്രിയധമ്മമാകയാൽ പുത്രന്മാരുണ്ടായിട്ടു് അവരെ പ്രജാപരിപാലനം ഏല്പിച്ചു് തപസ്സിനു പോകണമെന്നു കരുതിത്തന്നെയാണു്. വിഷയങ്ങളെ അനുഭവിച്ചു മതിയാവുകയില്ലെന്നു് ബുദ്ധിമാന്മാരായ അവക്ക് നിഷ്പ്രയാസം മനസ്സിലാവാനിടയുണ്ടല്ലോ. നിത്യബ്രഹ്മചാരികളായ നാരദമഹഷി, കണ്വമഹഷി, ശ്രീശുകബ്രഹ്മഷി, മാക്കണ്ഡേയമഹഷി മുതലായ മഹഷിമാർ ധമ്മാത്ഥകാമങ്ങളെ ആജ്ജിച്ചു മതിയായിട്ടാണോ മോക്ഷപ്രാപ്തിക്കുവേണ്ടി യത്നിച്ചതെന്നു് മി. വാര്യർ പറയട്ടെ. ശങ്കരാചാര്യസ്വാമികളും, ശ്രീരാമകൃഷ്ണപരമഹംസൻ,

വിവേകാനന്ദൻ മുതലായ മഹാന്മാരും വിഷയസുഖങ്ങളെ അനുഭവിക്കാതെതന്നെയാണു് മോക്ഷപ്രാപ്തിക്കു വേണ്ടി യത്നിച്ചിട്ടുള്ളതെന്നു് പണ്ഡിതന്മാക്കറിയാം.

"പക്ഷേ ഏതിനും ചില നിയമങ്ങൾ ഉണ്ടു്". ഗൃഹസ്ഥാശ്രമമെന്നല്ല ഏതാശ്രമമായാലുംശരി ആ നിയമപരിധിയിൽ നിന്നുകൊണ്ടു് അനുഷ്ഠിക്കുന്നവക്കു് പരമാനന്ദംതന്നെയാണു് അനുഭവം" എന്നും മി. വാൾട്ടർ പറഞ്ഞിട്ടുണ്ടു്. "പരിധിഃർജ്ജഞിയതരോഃ ശാഖായാമുപസൂര്യ്യകെ" എന്ന കോശത്താൽ പ്രതിപാദിതങ്ങളായ രണ്ടത്ഥങ്ങളിൽ ഒന്നും മി. വാൾട്ടർ എഴുതിയിട്ടുള്ള പരിധിശബ്ദത്തിനു യോജിക്കുന്നില്ല. അതുകൊണ്ടു് അദ്ദേഹം എഴുതിയിട്ടുള്ള പരിധിശബ്ദത്തിനെന്താണത്ഥമെന്നു് അദ്ദേഹം സപ്രമാണം പറയണം. "പരമാനന്ദംതന്നെയാണു് അനുഭവം" എന്നു് മി. വാൾട്ടർ പറഞ്ഞിട്ടുള്ളതും ശരിയല്ല. ആനന്ദമെന്നതു് സുഖമാണു്. അതു് അനുഭവമല്ല. അനുഭവമെന്നതു ജ്ഞാനവിശേഷമാണെന്നു് "സർവ്വവ്യവഹാരഹേതുർജ്ഞാനം ബുദ്ധിഃ-സാ ദ്വിവിധാ സ്മൃതിരനുഭവശ്ചേതി" ഇത്യാദികളായ തക്കശാസ്ത്രവാക്യങ്ങൾ കണ്ടിട്ടുള്ളവക്കറിയാം. ഏതാശ്രമമായാലും അനുഷ്ഠിക്കുന്നവക്കു് പരമാനന്ദമുണ്ടാകുമെന്നുള്ള മി. വാൾട്ടരുടെ അഭിപ്രായം ശരിയല്ല. വാനപ്രസ്ഥാശ്രമവും സന്ന്യാസാശ്രമവും അനുഷ്ഠിക്കുന്നവക്കു് പരമാനന്ദമുണ്ടാകുന്നില്ലെന്നല്ല വളരെ ക്ലേശങ്ങളെ അനുഭവിക്കേണ്ടതായിട്ടും വരും. വാനപ്രസ്ഥൻ കേശനഖരോമങ്ങളെ കളയരുതു്. ജടാവല്ക്കലങ്ങളെ ധരിച്ചു് കന്ദമൂലഫലങ്ങളെ ഭക്ഷിച്ചു് ജലപാനംചെയ്തു് കാട്ടിൽ മൂന്നുനേരവും നിലം മെഴുകി അതിൽ കിടക്കണം. ഗ്രീഷ്മകാലത്തു് പഞ്ചാഗ്നിമദ്ധ്യത്തിൽനിന്നും വഷകളിൽ മഴകൊണ്ടും മഞ്ഞുകാലത്തു് കഴുത്തോളം വെള്ളത്തിൽനിന്നും തപസ്സുചെയ്യണം. തന്റെ വൃത്തിക്കുള്ള സാധനങ്ങൾ താൻതന്നെ സമ്പാദിക്കണം. സന്ന്യാസിയും പ്രായേണ വാനപ്രസ്ഥവ്രതമാണു് അനുഷ്ഠിക്കേണ്ടതു്. ഇവർ

മോക്ഷമാകുന്ന ഭാവിസുഖത്തെ ഉദ്ദേശിച്ച് തപസ്സു ചെയ്യുന്നവരാണെന്നും ഇതരസുഖങ്ങളെല്ലാം നശ്വരങ്ങളാണെന്നു കരുതി അവയിൽ വിമുഖന്മാരാണെന്നും വിദ്വാന്മാക്കറിയാവുന്നതാണ്.

"ആചരേച്ചസകലാം രതിചര്യാം കാമശാസ്ത്രവിഹിതാമനവദ്യം" എന്നു പഠിച്ചാൽ "ആചരേൽ" എന്ന് പദം മുറിക്കാവുന്നതല്ലെന്നും "അനവദ്യം" എന്ന പദം "രതിചര്യാം" എന്ന പദത്തിന്റെ വിശേഷണമാകുന്നതല്ലെന്നും "ദേശകാലബലശക്ത്യനുരോധാൻ" എന്ന പദം അനന്വയമാണെന്നും അദ്ദേഹം ധരിച്ചിട്ടില്ല. "ആചരേൽ" എന്ന ക്രിയയിലെ ലിങ്ങിന് വിധിയാണത്ഥമെന്നു കരുതി മി. വാര്യർ രതിചര്യയെ ആചരിക്കേണമെന്ന് ആചാര്യൻ ശാസിച്ചിട്ടുണ്ടെന്നു പറഞ്ഞിരിക്കുന്നു. എന്നാൽ ലിങ്ങിനു വിധിമാത്രമല്ല നിയന്ത്രണാദികളായി പല അത്ഥങ്ങളുമുണ്ടെന്ന് ശബ്ദശാസ്ത്രാഭിജ്ഞന്മാക്കറിയാം. 'ആചരേൽ' എന്ന ക്രിയയിലെ ലിങ്ങിനിവിടെ തന്ത്രകാരനാൽ കാമചാരാത്ഥമാണ് വിവക്ഷിതമായിട്ടുള്ളതെന്ന് ആ പാദത്തെ വ്യാഖ്യാനിച്ച പണ്ഡിതാഗ്രഗണ്യൻ കയ്ക്കുളങ്ങര രാമവാര്യരവർകൾ "ആചരിയ്ക്കാം" എന്നുള്ള വ്യാഖ്യാനംകൊണ്ട് സ്പഷ്ടമാക്കിയിട്ടുണ്ട്. ഇതുപോലെതന്നെ കാമചാരാർത്ഥമാണ് 'സേവേത കാമതഃകാമം തൃപ്തോ വാജീകൃതാം ഹിമേ' എന്ന് അന്നസംരക്ഷണീയാദ്ധ്യായത്തിൽ പഠിച്ചിരിക്കുന്ന വചനത്തിലെ "സേവേത" എന്ന ക്രിയയിലെ ലിങ്ങിനും എന്നും രാമവാര്യരവർകൾ "സേവിയ്ക്കാം" എന്നുള്ള വ്യാഖ്യാനംകൊണ്ട് സ്പഷ്ടമാക്കിയിട്ടുണ്ട്.

"ധമ്മ്യം യശസ്യമായുഷ്യം.............. അനുമോദാമഹേ ബ്രഹ്മചര്യമേകാന്തനിമ്മലം" എന്ന പദ്യംകൊണ്ട് ബ്രഹ്മചര്യത്തെക്കുറിച്ചുതന്നെയാണ് താൻ അനുമോദിക്കുന്നതെന്ന് അതിന്റെ മാഹാത്മ്യകഥനപുരസ്സരം വിശദീകരിച്ചിരിക്കുന്ന ആചാര്യൻ രതിചര്യയെ ആചരിക്കണമെന്ന്

ശാസിച്ചിട്ടുണ്ടെന്നു് പണ്ഡിതന്മാരാരും പറയുന്നതല്ല. 'ആസത്തിര്യോഗ്യതാകാംക്ഷാ താല്പര്യജ്ഞാനമിഷ്യതേ—കാരണം' എന്നിങ്ങനെ വിശ്വനാഥപഞ്ചാനനഭട്ടൻ ശാബ്ദബോധഹേതുക്കളെപ്പററി പഠിച്ചിരിക്കുന്നതു് കണ്ടിട്ടുള്ള താക്കികന്മാക്കു് വിവക്ഷയെ അനുസരിച്ചു് അർത്ഥംപറയണമെന്നു് നിഷ്പ്രയാസം മനസ്സിലാവുന്നതാണു്.

"അഛായഃ പൂതികുസുമഃ ഫലേനരഹിതോ ദ്രുമഃ-യഥൈകശൈഖകശാഖശ്ച നിരവദ്യസ്ഥഥാനരഃ-സ്ഖലൽ ഗമനമവ്യക്തവചനം...................മാനശ്രീകലവർദ്ധനം" ഇത്യാദി വചനങ്ങൾ ഗൃഹസ്ഥാശ്രമജീവിതത്തിന്റെ ശ്രേഷ്ഠതയെ വെളിവാക്കുന്നവയാണു്" എന്നും മി. വാര്യർ പറഞ്ഞിട്ടുണ്ടു്. 'അഛായഃ' എന്നെഴുതിയിരിക്കുന്ന മി. വാര്യർ 'സ്വരാൽ പരോദീഘാച്ചേത ഛകാരഃ' എന്നുള്ള ശബ്ദശാസ്ത്രവചനം കണ്ടിട്ടില്ലെന്നു് സ്പഷ്ടംതന്നെ. 'നിരവദ്യസ്ഥഥാ നരഃ' എന്നല്ല 'നിരപത്യസ്തഥാ നരഃ' എന്നാണു് ശരിയായ പാഠമെന്നും അദ്ദേഹം ധരിച്ചിട്ടില്ല. 'ഗൃഹസ്ഥാശ്രമജീവിതത്തിന്റെ' എന്നെഴുതിയിരിക്കുന്ന അദ്ദേഹം ഗൃഹസ്ഥാശ്രമം ജീവിതമാണെന്നുതന്നെയാണല്ലോ ധരിച്ചിരിക്കുന്നതു്. എന്നാൽ "അച്ഛായഃ പൂതികുസുമഃ" ഇത്യാദികളായ പദ്യങ്ങൾ ഗൃഹസ്ഥാശ്രമത്തിന്റെ ശ്രേഷ്ഠതയെ വെളിപ്പെടുത്തുന്നവയല്ല. "അച്ഛായഃ" ഇത്യാദിയായ ഒരു പദ്യംകൊണ്ടു് തന്ത്രകാരൻ ഗൃഹസ്ഥാശ്രമം അനുഷ്ഠിക്കുന്ന ആൾ നിരപത്യനായാൽ "അച്ഛായഃ" ഇത്യാദികളായ വിശേഷണങ്ങളോടുകൂടിയ വൃക്ഷത്തോടു് തുല്യനായി ഭവിക്കും എന്നുള്ള അർത്ഥമാണിവിടെ തന്ത്രകാരനാൽ വിവക്ഷിതമായിട്ടുള്ളതു്. അല്ലെങ്കിൽ ഗൃഹസ്ഥാശ്രമത്തെ അനുഷ്ഠിക്കാത്തവരായ നാരദകണ്വാദി മഹർഷിമാർ പൂതികുസുമത്വാദി വിശിഷ്ടവൃക്ഷസദൃശന്മാരാണെന്നാണു് വാഗ്ഭടാചാര്യരുടെ അഭിപ്രായമെന്നു് പറയേണ്ടിവരുന്നതാണല്ലോ. സ്ഖലൽ ഗമനത്വാദിവിശിഷ്ടമായ അപത്യം ഗൃഹസ്ഥാശ്രമത്തെ അനുഷ്ഠിക്കുന്നവക്കു്

ഹൃദയാഹ്ലാദത്തെ ഉണ്ടാക്കുന്നതാണെന്നേ തന്ത്രകാരന്റെ അഭിപ്രായമുള്ളൂ എന്നാണു് വിചാരിക്കേണ്ടതു്. അല്ലെങ്കിൽ ഇതൊന്നും ധരിക്കാത്ത മൂഢന്മാരാണു് ബ്രഹ്മചാരിയും വാനപ്രസ്ഥനും സന്യാസിയും എന്നു് പറയേണ്ടിവരുമല്ലോ. "അഹഹ ബഹുലഹിംസാസംഞ്ചിതാർത്ഥൈഃ കുടുംബം പ്രതിദിനമനുപുഷ്ണൻ സ്ത്രീജിതോ ബാലലാളീ - വിശതി ഹി ഗൃഹസക്തോ യാതനാം മയ്യഭക്തഃ കപിലതനുരിതിത്വം ദേവഹൂത്യൈ ന്യഗാദീഃ" എന്നുള്ള നാരായണീയശ്ലോകവും ഗൃഹസ്ഥാശ്രമജീവിതത്തിന്റെ ശ്രേഷ്ഠതയെ വെളിവാക്കുന്നതാണെന്നുംകൂടി മി. വാര്യർ ധരിക്കേണ്ടതാണു്.

"ഇത്രയും പറഞ്ഞതിൽനിന്നും മുമുക്ഷുക്കൾക്കുണ്ടാകുന്ന ദിവ്യാനന്ദം കഷ്ടാൽകഷ്ടതരമാണെന്നർത്ഥമില്ല" എന്നു് അദ്ദേഹം എഴുതിയിരിക്കുന്നതു് കണ്ടാൽ മുമുക്ഷുക്കൾക്കുണ്ടാകുന്ന ദിവ്യാനന്ദം കഷ്ടം തന്നെയാണെന്നും കഷ്ടത്തേക്കാൾ കഷ്ടമല്ലെന്നുമാണു് അദ്ദേഹത്തിന്റെ അഭിപ്രായമെന്നും തോന്നും. മുമുക്ഷുക്കൾക്കുണ്ടാകുന്ന ദിവ്യാനന്ദം കഷ്ടാൽകഷ്ടതരമാണെന്നു് മി. വാര്യർ പറഞ്ഞിരുന്നെങ്കിൽ മേലാൽ കഷ്ടതരമായ മോക്ഷത്തിനുവേണ്ടി ആരും യത്നിക്കാതെ ശ്രേഷ്ഠമായ ഗൃഹസ്ഥാശ്രമത്തെത്തന്നെ അനുഷ്ഠിക്കുമല്ലോ. അതുകൊണ്ടു് അങ്ങിനെയായിരുന്നു പറയേണ്ടതെന്നുള്ള സംഗതിയെ ഒരുപക്ഷേ അദ്ദേഹം വിസ്മരിച്ചിരിക്കാം. "ഇത്രയും പറഞ്ഞതിൽനിന്നും......................അർത്ഥമില്ല" എന്നുള്ള വാക്കുകൾക്കു് പരസ്പരം സംബന്ധമില്ല എന്നും "ഇത്രയും പറഞ്ഞതിനു്..........അർത്ഥമില്ല" എന്നാണു് പറയേണ്ടതെന്നും വാചകങ്ങളെ ഭംഗിയുള്ളവിധം കൂട്ടിച്ചേർത്തെഴുതുവാൻ താൻ സമർത്ഥനാണെന്നഭിമാനിക്കുന്ന അദ്ദേഹം ധരിക്കാഞ്ഞതിൽ അത്യത്ഭുതം തോന്നുന്നു.

"പ്രകരണാനുരോധേന ഗൃഹസ്ഥാശ്രമത്തിന്റെ ശ്രേഷ്ഠതയെ കാണിക്കുവാൻ വേണ്ടി ഒരു വരി എഴുതിയെന്നല്ലാതെ അപലപനീയമായ വിധത്തിൽ അതിൽ ഒന്നുമുണ്ടെന്നു്

തോന്നുന്നില്ല എന്നെഴുതിയിരിക്കുന്ന മി. വാഢ്യക്ക് ആ ഒരു വരി എഴുതിയതു് ശരിയായിട്ടില്ലെന്നുതന്നെയാണു് അഭിപ്രായമെന്നു് വ്യക്തമാകുന്നുണ്ടല്ലോ. ഇപ്രകാരം പറഞ്ഞ അദ്ദേഹംതന്നെയാണല്ലോ ഇതിനുമുൻപിൽ "ഗൃഹസ്ഥാശ്രമം വഴിപോലെ അനുഷ്ഠിക്കുന്നവക്കുണ്ടാകുന്ന പരമാനന്ദം മുമുക്ഷുക്കളായ മഹഷിമാക്കുണ്ടാകുന്ന ദിവ്യാനന്ദത്തേക്കാൾ എത്രയോ ശ്രേഷ്ഠമാണു് എന്നു് ഡാ: പി. എൻ. പിള്ള പറഞ്ഞതിൻെറ അർത്ഥമെന്താണെന്നോ അതിൻെറ പ്രയോജനവും പ്രയോഗരീതിയുമെന്താണെന്നോ എനിക്കു് മനസ്സിലാവാഞ്ഞിട്ടാണു് ഞാൻ അതിനെ ഖണ്ഡിക്കാൻ പുറപ്പെട്ടതെന്നുള്ള അർത്ഥത്തെ ശബ്ദാന്തരങ്ങളേക്കൊണ്ടു് വ്യക്തമാക്കിയിട്ടുള്ളതു്. തൻെറ വാക്കുകൾക്കു് പൂർവ്വാപരവിരോധം വരുന്നുണ്ടോ എന്നദ്ദേഹം ആലോചിക്കാഞ്ഞതും അത്ഭുതംതന്നെ. "അപലപനീയമായവിധത്തിൽ അതിൽ ഒന്നുമുണ്ടെന്നു് തോന്നുന്നില്ല എന്നെഴുതിയിരിക്കുന്ന മി. വാഢ്യക്ക് അപലപനീയശബ്ദത്തിൻെറ അർത്ഥമെന്താണെന്നു് മനസ്സിലായിട്ടില്ല. അപലപനീയം എന്ന ശബ്ദത്തിനു മറച്ചുപറയുവാൻ യോഗ്യമായിട്ടുള്ളതു് എന്നാണർത്ഥമെന്നു് "അപലാപസ്തുനിഹ്നവഃ എന്നുള്ള കോശം കണ്ടിട്ടുള്ളവക്കറിയാം. ആ കോശത്തെ അനുസരിച്ചു് "വസ്തുതോ നിദാഘപീതഗംഗാജലമാധുര്യസ്യാനുഭവസിദ്ധസ്യാപലാപാസംഭവാന്മധുരമേവേതി യുക്തം" എന്നു് മഹാദേവഭട്ടർ സിദ്ധാന്തമുക്താവലീവ്യാഖ്യയായ ദിനകരിയിൽ പറഞ്ഞിട്ടുണ്ടെന്നു് താർക്കികന്മാക്കറിയാം. ഗൃഹസ്ഥാശ്രമത്തിൻെറ ശ്രേഷ്ഠതയെ കാണിക്കുവാൻ ഒരുവരി എഴുതിയതു് ശരിയായവിധത്തിലല്ലായ്കയാലാണു് ഞാൻ അതിനെ ഖണ്ഡിച്ചതെന്നു അദ്ദേഹം ധരിച്ചുകൊള്ളട്ടെ. പലരും കാണുന്ന മാസികകളിൽ ദുരഭിപ്രായങ്ങളെ എഴുതിയാൽ അറിവുള്ളവർ അവയെ ഖണ്ഡിച്ചില്ലെങ്കിൽ ബുദ്ധികുറഞ്ഞവർ അതെല്ലാം ശരിയാണെന്നു് ധരിക്കാനിടയുണ്ടല്ലോ.

ഞാൻ അഷ്ടാംഗഹൃദയത്തിന്ന് സാരാത്ഥബോധിനി എന്നപേരായ ഒരു സംസ്കൃതവ്യാഖ്യാനം എഴുതിയിട്ടുള്ളതിൽ ഇതരവ്യാഖ്യാനങ്ങളിലെ തെററായ ചില ഭാഗങ്ങളെ ഖണ്ഡിച്ചിട്ടുള്ളതും തെററിദ്ധാരണ തീർപ്പാൻതന്നെയാണെന്ന് ആ വ്യാഖ്യാനത്തിലെ ചില ഭാഗങ്ങൾ ഞാൻ 5-ാം വാല്യം 3-ാംലക്കം സാരഥിയിൽ ഉദ്ധരിച്ചിരുന്നവയെ കണ്ടിട്ടുള്ള വൈദ്യന്മാക്കറിയാം.

അരുണദത്തൻ വിഷയാനുഭവജമായ സുഖം നിസ്സാരമാണെന്നും മോക്ഷംതന്നെയാണ് ആത്യന്തികസുഖമെന്നും "സുഖം ദ്വിവിധം താദാത്വികമാത്യന്തികം ച—താദാത്വികം കിയൽകാലാവസ്ഥായിത്വാൽ സുഖാഭാസം ന പരമാത്ഥതഃ സുഖം-തഥാചോക്തം-താദാത്വസുഖസംജ്ഞേഷു ഭാവേഷ്വജ്ഞോനുരജ്യത ഇതി - തദേതൽ സംജ്ഞാമാത്രേണ സുഖം ന ത്വാത്യന്തമിതി പ്രദശ്യിതും സുഖസംജ്ഞേഷ്വിതി മുനിനോക്തം - ആത്യന്തികം സുഖം മോക്ഷാഖ്യം യത്ര ന ദുഃഖാനാം ശ്ലേഷഃ" എന്നുള്ള വാക്യങ്ങളേക്കൊണ്ട് സവ്വാംഗസുന്ദരിയിൽ വ്യക്തമാക്കിയിരുന്ന ഭാഗത്തെ ഞാൻ 11-ാം വാല്യം 5-ാം ലക്കം സാരഥിയിൽ ഉദ്ധരിച്ചിട്ടുണ്ടായിരുന്ന ഭാഗത്തെ അദ്ദേഹം കണ്ടിട്ടുണ്ടായിരിക്കുമല്ലോ. "ഇഹ ഖലു ധമ്മാർത്ഥകാമമോക്ഷാണാം ചതുണ്ണാം പുരുഷാർത്ഥാനാം മദ്ധ്യേ മോക്ഷ ഏവ പരമപുരുഷാർത്ഥഃ നിത്യത്വാൽ ന സ പുനരാവത്തതേ ന സ പുനരാവത്തതേ ഇതി ശ്രുതേഃ" എന്ന് വേദാന്തശാസ്ത്രത്തിൽ പഠിച്ചിരിക്കുന്നതു് കണ്ടിട്ടുള്ള പണ്ഡിതന്മാക്ക് മോക്ഷംതന്നെയാണ് പരമപുരുഷാർത്ഥമെന്ന് മനസ്സിലാവുന്നതാണല്ലോ. വ്യാസമഹഷി വേദാന്തശാസ്ത്രത്തെ നിമ്മിച്ചതു് മനുഷ്യർ താദാത്വസുഖസംജ്ഞങ്ങളായ വിഷയസുഖങ്ങൾ സാരങ്ങളാണെന്നുകരുതി അവയെ സാധിപ്പാൻവേണ്ടി യത്നിച്ച മോക്ഷസാധനസമർത്ഥമായ മനുഷ്യശരീരത്തെ നിഷ്ഫലമാക്കിക്കളയാതിരിപ്പാൻവേണ്ടിയാണെന്ന് പണ്ഡിതന്മാക്കൊക്കെ ബോദ്ധ്യമുള്ളതാണ്.

ത്ത്യ സ്ഥിതിക്കു് മോക്ഷം നിസ്സാരമാണെന്നും കാമം സാരമാണെന്നും ഒരാൾ സാധിക്കാൻ പുറപ്പെട്ടാൽ അതിനേപ്പററി ഒന്നും പറയാതെ ക്ഷമിച്ചിരിക്കുക എന്നതു് സജ്ജനധർമ്മമല്ലെന്നു മി. വാര്യർ ധരിക്കാഞ്ഞതിൽ അത്യത്ഭുതംതോന്നുന്നു.

വിഭൂഷണം മൌനമപണ്ഡിതാനാം.

---

# ചിഞ്ചാദിലേഹം.

---

(എസ്സ്. രാമകൃഷ്ണവാര്യർ, വൈദ്യകലാനിധി, തൊട്ടപ്പുഴ.)

വൈദ്യന്മാക്കു് ഏററവും പ്രയോജനകരമായ പ്രശ്നോത്തരപംക്തി അവതരിപ്പിച്ചുകൊണ്ടു് 12-ാം വാല്യം രണ്ടാം ലക്കം വൈദ്യസാരഥിയിൽ ചിഞ്ചാദിലേഹത്തേപ്പററി എഴുതിയിരുന്നതു് വായിക്കുവാനിടയായി. സഹസ്രയോഗത്തിന്റെ "വൈദ്യപ്രിയ" എന്ന വ്യാഖ്യാനത്തിൽ പറഞ്ഞിരിക്കുന്ന ഭാഗവും അതിൽ ഉദ്ധരിച്ചിട്ടുണ്ടു്. എന്നാൽ ആ വ്യാഖ്യാനം ശരിയാണെന്നു് എനിക്കു തോന്നുന്നില്ല. മേല്പറഞ്ഞ ലേഹം ഞാൻ ഉണ്ടാക്കിവരുന്നതും എനിക്കു ശരിയാണെന്നു് തോന്നിയിട്ടുള്ളതുമായ രീതി സ്പഷ്ടമാക്കാമെന്നുദ്ദേശിക്കുന്നു. എന്റെ തോന്നൽ ശരിയോ തെററോ എന്നു് നിശ്ചയിക്കുന്നതിനുള്ള ചുമതല നിർമ്മത്സരബുദ്ധികളും വൈദ്യസാരഥി വായനക്കാരുമായ വൈദ്യപണ്ഡിതന്മാരിൽ സമർപ്പിച്ചുകൊള്ളുന്നു.

പഴകിയ വാളൻപുളി ഒരു പലം, പഴകിയ ശക്കര അഞ്ചു പലം ഇവ വെള്ളത്തിൽ കലക്കി കുറുക്കി ലേഹപാകമാകുമ്പോൾ പുരാണകിട്ടഭസ്മം പത്തുപലം, കുവളവേരു്, വിഴാലരി ഇവയുടെ പൊടികൾ രണ്ടുപലം വീതം, വാൽമുളകു്. ചുക്കു്, കുരുമുളകു്, തിപ്പലി, ത്രിഫലത്തോടു്, ജീരകം,

കരിംജീരകം, ഏലത്തരി, ലവംഗം, പച്ചില, ഇരട്ടിമധുരം, അരത്ത, ജാതിക്ക, ജാതിപത്രി ഇവയുടെ പൊടികൾ അരപ്പലം വീതവും ചേൎത്തു് യോജിപ്പിക്കുക. ഇതിൽ ജീൎണ്ണചിഞ്ചായാഃ പ്രകുഞ്ചഃ എന്നും ജീൎണ്ണഗുളസ്യ പഞ്ചപ്രകുഞ്ചാഃ എന്നും ലോഹസ്യ കിട്ടസ്യ ദശപ്രകുഞ്ചാഃ എന്നും വിലപവിളംഗയോഃ ദ്വൌ ദ്വൌ പ്രകുഞ്ചൌ എന്നും ഉള്ള അന്വയരീതിയാണു് ഞാൻ സ്വീകരിച്ചിരിക്കുന്നതു്: "ലോഹസ്യ കിട്ടസ്യ" എന്നതിനു് പുരാണകിട്ടം എന്നുമാത്രമേ ഞാൻ വിചാരിക്കുന്നുള്ളു: ലേഹത്തിൽ ലോഹകിട്ടമല്ലാതെ ലോഹവും കൂടി ചേൎക്കാറുമില്ല: മേൽപറഞ്ഞവിധത്തിൽ ഉണ്ടാക്കി രോഗികളെ സേവിപ്പിച്ചതിൽ വളരെ ഫലം കണ്ടിട്ടുമുണ്ടു്.

ചിഞ്ചാശബ്ദത്തിനു് വാളൻപുളി ചേൎക്കുന്നതു് ഉത്തമമായിട്ടാണു് എന്റെ അഭിപ്രായം.

എന്തെന്നാൽ:

"ചിഞ്ചാപത്രം തുലാം തദ്വൽ
തദ്വൃന്തസ്യ തുലാൎദ്ധകം"

എന്നു തുടങ്ങുന്ന മഹാചിഞ്ചാദി ലേഹത്തിൽ വാളൻപുളിയിലയും പുളിഞരമ്പുമാണെന്നുള്ളതു് തീൎച്ചയാണല്ലോ. പുളിയിലയും പുളിഞരമ്പും വേണ്ടിടത്തെല്ലാം വാളൻപുളിയെ ആണു് ആശ്രയിച്ചു് കാണുന്നതു്. അപ്പോൾ വാളൻപുളിയിലയും പുളിഞരമ്പും മഹാചിഞ്ചാദി ലേഹത്തിൽ കാണുന്നതു് കൊണ്ടു് ഈ ചെറിയ ചിഞ്ചാദിലേഹത്തിലും വാളൻപുളി തന്നെ ചേൎക്കുന്നതു് ഉചിതമായിട്ടു വേണം വിചാരിക്കുവാൻ.

"അമ്ലീകായാഃ ഫലം പക്വം
തദ്വൽഭേദിതു കേവലം."

എന്നു് സുശ്രുതൻ പറഞ്ഞിട്ടുണ്ടു്. തദ്വൽ എന്നുള്ളതു് അതിനു മുൻപു പറഞ്ഞിട്ടുള്ള "തിന്തിഡീക"ത്തെ ഉദ്ദേശിച്ചാണു്. അതിന്റെ ഗുണം:—

"വാതാപഹം തിന്തിഡീകം
ആമം പിത്തബലാസകൃൽ
ഗ്രാഹ്യുഷ്ണം ദീപനം രുച്യം
സമ്പക്വം കഫവാതനുൽ"

എന്നാണു്. അമ്ലികാ എന്നതിനു് ചിഞ്ചാ എന്നു് വ്യാഖ്യാനവും ചിഞ്ചാശബ്ദംകൊണ്ടു് വാളൻപുളിയെ ഗ്രഹിച്ചുവരുന്നതിനാലും തിന്തിഡീകം കുടമ്പുളിയാണെന്നു വിചാരിപ്പാൻ ന്യായമുണ്ടു്. അപ്പോൾ കുടമ്പുളി ഗ്രാഹിയും വാളൻപുളി ഭേദിയുമാണെന്നുവന്നു. പാണ്ഡു, കാമില മുതലായതിൽ ഭേദിതഗുണമുള്ള വാളൻപുളിയാണല്ലൊ നല്ലതും.

ദീപനം ഭേദനം ശുഷ്ക-
മമ്ലീകാ കോലയോഃ ഫലം
തൃഷ്ണാശ്രമക്ലമഛേദി
ലഘ്വിഷ്ടം കഫവാതയോഃ

എന്നു് വാഗ്ഭടൻ പഠിക്കുകയും അമ്ലീകാ=ചിഞ്ചാഫലം എന്നു് ഹേമാദ്രി എന്ന ആചാര്യൻ വ്യാഖ്യാനിക്കുകയും ചെയ്തിട്ടുണ്ടു്.

"വൃക്ഷാമ്ലം ഗ്രാഹിരൂക്ഷോഷ്ണം
വാതശ്ലേഷ്മഹരം ലഘു"

എന്നും ഇവിടെ വൃക്ഷാമ്ലശബ്ദത്തിനു തിന്തിഡീകം എന്നു് അർത്ഥവും എഴുതിയിട്ടുണ്ടു്. ഇതിൽനിന്നും വൃക്ഷാമ്ലം, തിന്തിഡീകം ഈ പേരുകൾ കുടമ്പുളി (പിണംപുളി)യുടേതായിട്ടും അമ്ലീകാ, ചിഞ്ചാ ഈ ശബ്ദങ്ങൾ വാളൻപുളിയുടേതായിട്ടും ഗ്രഹിക്കുവാൻ യുക്തമാണെന്നു് എനിക്കുതോന്നുന്നു.

---

# 'വൈദ്യവും വ്യാപാരവും.'

(സാഹിത്യവിശാരദൻ,
കെ. പി. നായർ, മററത്തിൽ, ഏററുമാനൂർ.)

ഭാരതത്തിൽ പ്രാചീനകാലംമുതൽക്കേ, നടപ്പിലിരുന്നതും, നടക്കുന്നതും, ഇനിമേൽ നടക്കപ്പെടുമെന്നൂഹിക്കാവുന്നതും ആയ ആയുർവേദചികിത്സയുടെ മാഹാത്മ്യത്തെപ്പററി അധികം പറയേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഋഷിപ്രോക്തങ്ങളെന്നു വിശ്വസിക്കപ്പെടുന്ന ആയുർവേദഗ്രന്ഥങ്ങൾ ഏതുകൊണ്ടും നമ്മുടെ ആദരവിനെ അർഹിക്കുന്നു. അമൂല്യങ്ങളായ അനവധി ആയുർവേദചികിത്സാഗ്രന്ഥങ്ങൾ ഇനിയും പലേ ഗ്രന്ഥപ്പുരകളിലും വെളിച്ചമേല്ക്കാതെ ഇരുളടഞ്ഞുകിടപ്പുണ്ടെന്നു് വ്യസനസമേതം അറിയിക്കേണ്ടിവന്നതിൽ വായനക്കാർ പരിഭവിക്കയില്ലെന്നു് കരുതുന്നു. ഈ മാതിരി ഗ്രന്ഥങ്ങൾ അറിഞ്ഞു് കണ്ടുപിടിക്കേണ്ടതും, അച്ചടിപ്പിക്കേണ്ടതും ഓരോ കേരളീയന്റേയും കർത്തവ്യമാകുന്നു. യാഥാസ്ഥികരായ ചിലർ, ഈ വക ഗ്രന്ഥങ്ങൾ അന്യരെ കാണിക്കുവാൻ കൂടി വിസമ്മതം പ്രകടിപ്പിക്കുന്നതായി ഈ ലേഖകനുതന്നെ ബോദ്ധ്യപ്പെട്ടിട്ടുണ്ടു്. പ്രാചീനഗ്രന്ഥങ്ങൾ പരിശോധിച്ചു്, ഇതഃപര്യന്തം അച്ചടിപ്പിക്കാത്തവ, ഇനിയും വെളിയിൽ കൊണ്ടുവരാൻ ശ്രമിക്കാത്തപക്ഷം, ഒരുകാലത്തു് ഈ വക വിശിഷ്ടഗ്രന്ഥങ്ങളുടെ അവശിഷ്ടം മണ്ണായി കാണ്മാനേ നമുക്കിടവരികയുള്ളു.

ആയുർവേദചികിത്സയ്ക്കുള്ള പ്രാധാന്യം എത്രമാത്രമെന്നു പറഞ്ഞറിയിക്കാവുന്നതല്ല. അതിനുള്ള കാരണങ്ങൾ പലതാണു്. ഒന്നാമതായി ആയുർവേദം, സാക്ഷാൽ ഈശ്വരതുല്യന്മാരായ ഋഷികളാൽ പ്രോക്തമെന്നുള്ളതുതന്നെ. രണ്ടാമതായി ആയുർവേദചികിത്സാപദ്ധതികൾ വളരെ വളരെ

കാലംമുതൽക്കേ നടന്നുവരുന്നതിനാൽ, അതിലൊന്നും പുതുതായി ചേരാനോ ചേർക്കാനോ ഇല്ലെന്നുള്ളതാണ്. "മററെല്ലാ പദ്ധതികളുംപോലെ, "ആയുർവേദചികിത്സ പരിഷ്കരിക്കുക—ഗ്രന്ഥങ്ങൾ മാററിയെഴുതി പരിഷ്കരിക്കുക അസാദ്ധ്യമാകുന്നു. അതിനാൽ ആയുർവേദമല്ലാ—അതിൻെറ പ്രയോജകന്മാരാണ് പരിഷ്കരിക്കപ്പെടേണ്ടതു്. ആയുർവേദം, അലോപ്പതിയോ ഹോമിയോപ്പതിയോ ആയ ചികിത്സാസമ്പ്രദായങ്ങളോടു കൂട്ടിയിണക്കി, ഒരുമാതിരി മിശ്രചികിത്സാരീതി നടത്തുന്ന സമ്പ്രദായം അനുമോദനീയമല്ല. ഋഷിപ്രോക്തങ്ങളായ ഗ്രന്ഥങ്ങൾ അമൂല്യങ്ങൾ! അതിവിശിഷ്ടങ്ങൾ!! അവ, പരിഷ്കരിക്കുവാൻ വിചാരിക്കുന്നതുതന്നെ മഠയത്തരം.

ഇവിടത്തെ പ്രസംഗവിഷയംവിട്ടു് ശാഖാചംക്രമണം ചെയ്തു് സമയം പാഴാക്കിയതിനു ശ്രോതാക്കൾ ക്ഷമിക്കുക! എന്നുതന്നെയല്ലാ, ഇത്രയും കാര്യങ്ങൾ ഇവിടെ പ്രസ്താവിച്ചതു് ആയുർവേദത്തിൻെറ മഹനീയവും മഹത്തരവും ആയ മഹിമ, അല്പസ്വല്പമെങ്കിലും വെളിപ്പെടുത്താനാണ്.

'ഈയാമ്പാററകൾപോലെ' വൈദ്യശാലകളും വൈദ്യന്മാരും നിറഞ്ഞിരിക്കുന്ന ഈ കേരളത്തിൽ വൈദ്യം കേവലം ഉപജീവനമാർഗ്ഗമായി മാത്രമല്ലാ-ദ്രവ്യാർജ്ജനത്തിനുള്ള ഒരു വ്യവസായമായോ-വ്യാപാരമായോ കൂടി കരുതി ചില 'മുറിവൈദ്യന്മാർ' കാണിക്കുന്ന ഗോഷ്ടികൾ കാണുമ്പോൾ, മാദൃശന്മാരായ കിഞ്ചിജ്ഞന്മാർക്കു് കോപത്തിലുമധികം താപമാണുണ്ടാകുക! 'ലൈസൻസ്' കിട്ടിയാൽ ഒന്നാംക്ലാസ്സ വൈദ്യനായിതീർന്നെന്നു കരുതുന്ന, 'അഷ്ടാംഗഹൃദയ'ത്തിൻെറ ഗന്ധംകൂടി ഏല്ക്കാത്ത—ഒരുതരം വൈദ്യന്മന്മന്മാർ, വാസ്തവത്തിൽ വൈദ്യലോകത്തിനുകൂടി ഒരു അപമാനഹേതുവായിഭവിക്കുന്നു എന്നു് പറയുന്നതിൽനിന്നും ഞാൻ ഒരു 'വൈദ്യനാ'ണെന്നാരും അർത്ഥമാക്കുകയില്ലെന്നു് വിശ്വസിക്കുന്നു. ആയുർവേദാരാധകന്മാരിൽ ഒരുവൻമാത്രമാണ് ഞാൻ. യാഥാസ്ഥികത്വം ഒട്ടുമില്ലതാനും. എട്ടുവയസ്സു പ്രായമുള്ള ഒരു

കൂട്ടിക്കണ്ടായ. "അതിസാര"ത്തിനു അൻപത്തെട്ടുകൂട്ടം മരുന്നുള്ള ഒരു കഷായത്തിന്നു കുറിപ്പുകൊടുത്ത ഒരു മാന്യനായ വൈദ്യന്റെ നാമം ഇവിടെ ഉദ്ധരിക്കുന്നതു് അനുചിതമായി ഞാൻ കരുതുന്നു.

വൈദ്യലോകവും വ്യാപാരവുമായി വളരെ അകലമുണ്ടു്. അനേകായിരം ജനങ്ങളുടെ വിശ്വാസം കേന്ദ്രീകരിച്ചിരിക്കുന്ന ഒരു വൈദ്യൻ—തന്റെ 'മടിശ്ശീല' വീർപ്പിക്കുന്നതിനുവേണ്ടി മാത്രം പ്രയത്നിക്കുന്നതും പ്രവൎത്തിക്കുന്നതും വാസ്തവത്തിൽ വിശ്വാസവഞ്ചനയാകുന്നു. ഔഷധങ്ങൾ സജ്ജീകരിക്കുന്നതിലും, സൂക്ഷിക്കുന്നതിലും വൈദ്യന്റെ ശ്രദ്ധ നല്ലതുപോലെ പതിയേണ്ടിയിരിക്കുന്നു. ഹോട്ടലിലെ അരിവയ്പുകാരനേപ്പോലെ മരുന്നുണ്ടാക്കുവാൻ ഒരുവനെ ഏൎപ്പെടുത്തി വൈദ്യൻ അല്ലാ, വൈദ്യമന്യൻ കൃതകൃത്യനായി എന്നുകരുതുന്നതു് അബദ്ധമാകുന്നു.

എത്രകണ്ടു ശുചിയായും ശ്രദ്ധയോടുകൂടിയും ഔഷധങ്ങൾ സജ്ജീകരിക്കുന്നുവോ അത്രകണ്ടു ഗുണം അവയ്ക്കു കാണാമെന്നുള്ളതിൽ സംശയമില്ല. ആയതിനാൽ ഔഷധസജ്ജീകരണത്തിൽ "വൈദ്യലോകം" കൂടുതൽ ശ്രദ്ധ പതിപ്പിക്കുമെന്നു് കരുതുന്നു.

വ്യാപാരവിഷയമായി മാത്രം വൈദ്യത്തെ ഉപയോഗപ്പെടുത്തുന്ന കിഞ്ചിജ്ഞന്മാരുടെ മനസ്ഥിതി എങ്ങിനെയെങ്കിലുമാവട്ടെ. നാം അവരുടെ സാഹസ്സം കണ്ടു് സമ്മാന്യം മുന്നോട്ടുപോകുകയേ നിവ്വാഹമുള്ളൂ. ഒരേതരം അരിഷ്ടങ്ങൾ, എണ്ണകൾ എന്നിവ പല ഔഷധാലയങ്ങളിൽനിന്നും വാങ്ങി പരിശോധിച്ചുനോക്കിയാൽ അവയുടെ നിമ്മാണരീതികൊണ്ടുണ്ടാക്കിയിട്ടുള്ള ഭേദം ദൃശ്യമാണു്.

"വൈദ്യസാരഥി"പോലുള്ള മാസികകളും അതിലെ എഴുത്തുകാരും ഈ മാതിരി കാൎയ്യങ്ങളിൽ വേണ്ടത്ര പരിശ്രമിക്കണമെന്നപേക്ഷിക്കുന്നു.

"ആയുൎവ്വേദം" ദൈനന്ദിനം അഭിവൃദ്ധിപ്പെടുന്നതിനും, അതിന്റെ അസാധാരണ മാഹാത്മ്യം അഖിലരും അറിയുന്നതിനും സാക്ഷാൽ സച്ചിദാനന്ദമൂൎത്തി അനുഗ്രഹിക്കട്ടെ.

---

# ആയുൎവ്വേദവും മതവും.

ആയുർവേദഭൂഷണം

(Pt. എൻ. കേശവൻ എമ്പ്രാന്തിരി, ഒല്ലൂർ.)

മേൽപ്പറഞ്ഞതവകൂടാതെ മതത്തിന്നു് ആയുൎവ്വേദത്തിൽ അനുവദിച്ചിട്ടുള്ള പരമമായ പദവിയെ പ്രദർശിപ്പിക്കുന്ന പല ഉദാഹരണങ്ങളും കാണാം. എന്നാൽ ഒരു വൈദ്യശാസ്ത്രത്തിൽ മതത്തിനു ഇത്രയും സ്ഥാനം അനുവദിച്ചതുകൊണ്ടു് എന്തുണ്ടായി? ഗുണമോ, ദോഷമോ? അതോ രണ്ടുമില്ലേ? എന്നാൽ പിന്നെ എന്തിനിതിൽ കൂട്ടിക്കലൎത്തി? ഇനി ഇതിൽനിന്നും അതിനെ നീക്കംചെയ്‌വാൻ സാധിക്കുമോ? നീക്കം ചെയ്യേണ്ടതുണ്ടോ? എന്നും മററുമുള്ള സംഗതികൾ ചിന്താവിഷയങ്ങളാണു്. ഈ സംഗതികളെപ്പററി ചിന്തിക്കുമ്പോൾ എനിക്കു തോന്നാറുള്ളതു് ഒരു ചികിത്സാശാസ്ത്രമായ ആയുർവേദത്തിൽ ഭൌതികങ്ങളായ വിഷയങ്ങളേക്കുറിച്ചു് സമഗ്രമായ വിവരണം ഉണ്ടായിരിക്കണമെന്നല്ലാതെ കേവലം ആത്മീയമായ മതവിഷയത്തിന്നു് ഇതിൽ സ്ഥാനം ഇത്രയ്ക്കനുവദിച്ചതു് അത്ര സമഞ്ജസമായിട്ടില്ലെന്നാണു്.

ഒരു പക്ഷെ അഷ്ടാംഗഹൃദയം തുടങ്ങിയ ചില ഗ്രന്ഥങ്ങളുടെ നിൎമ്മാണകാലത്തു് പ്രബലമായി വൎത്തിച്ചിരുന്ന മതപ്രാമാണ്യം നിമിത്തം മതപ്രചാരകന്മാരേക്കൂടി തൃപ്തിപ്പെടുത്താതിരുന്നാൽ ഗ്രന്ഥത്തിനും ശാസ്ത്രത്തിനും പ്രചാരം ലഭിക്കുവാൻ പ്രത്യൂഹമുണ്ടാകുമെന്നു കരുതി തല്പരിതോഷണത്തിനുവേണ്ടിയാണു് മതവിഷയങ്ങളെ ഇത്രയും കൂട്ടിച്ചേൎത്തതെന്നും വരാം.

അങ്ങിനെയുള്ള മതപ്രവാചകന്മാരുടെ പ്രതിഷേധം കൂടി ഉണ്ടായതിന്റെ ഫലമാണല്ലോ നമ്മുടെ ആലസ്യത്തിന്നു ശാരീരികജ്ഞാനത്തിലും ശസ്ത്രക്രിയാഭാഗത്തിലും ശവഛേദാദികളുടെ വജ്ജ്യതയെ നിമിത്തമാക്കി പരിപൂണ്ണമായ അജ്ഞതയെ വളത്തിക്കൊണ്ടുവരുവാൻ സാധിക്കുമാറാക്കിയതു്.

പക്ഷെ, ഇങ്ങിനെ ഒരു അഭിപ്രായത്തെ വെച്ചുകൊണ്ടാണു് മതകാൎയ്യങ്ങൾക്കു് പ്രാമുഖ്യം കൊടുത്തതെങ്കിൽ, അതുകൊണ്ടു് മറെറാരു ദോഷവും സംഭവിച്ചിട്ടുണ്ടെന്നു പറയാതെ തരമില്ല. എന്തെന്നാൽ ഹൈന്ദവേതരങ്ങളായ മതക്കാക്കു് പോരാ, ഹൈന്ദവരിൽ തന്നെ മന്ത്രാദ്യുച്ചാരണാനഹരെന്നുവെച്ചു പോന്നിട്ടുള്ള പലക്കും ശാസ്ത്രത്തിൽ അവിശ്വാസവും, അപ്രാപ്യതയും കാരണം ആപതിച്ചിട്ടുള്ള അപ്രവൃത്തിയാണു് അതു്. മേൽപ്പറഞ്ഞ ഗുണദോഷങ്ങളെ താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഗുണത്തേക്കാൾ ഏറെ ദോഷമാണു് സംഭവിച്ചിട്ടുള്ളതെന്നു കാണാം.

ഉദാഹരണമായി നമ്മുടെ കേരളത്തിലെ കഥതന്നെ നമുക്കെടുക്കാം. ഇവിടെ പണ്ടേയ്ക്കുപണ്ടെ വൈദ്യശാസ്ത്രം ബ്രാഹ്മണരുടെ (അഷ്ടവൈദ്യന്മാരും മററും) അധീനത്തിലായിരുന്നുവല്ലോ. അവരിൽനിന്നും അമ്പലവാസികളിൽ ചിലരും ദുർല്ലഭം നായന്മാരും വളരെ ക്ലേശങ്ങൾ സഹിച്ചു് അവരെ തൃപ്തിപ്പെടുത്തി അഭ്യസിച്ചുവന്നിരുന്നു. എങ്കിലും ചില ചില ഭാഗങ്ങൾ ബ്രാഹ്മണേതരക്കു് ഉപദേശിച്ചിരുന്നില്ലത്രേ. നായന്മാരിൽതാഴെയാണെന്നുവെച്ചിട്ടുള്ളവക്കു ഒരിക്കലും ആയുർവേദം പഠിക്കുവാൻ അർഹതയില്ലെന്നും അവരെ പഠിപ്പിക്കുന്നതും പഠിക്കുന്നതും ഒരുപോലെ പാപമായിപ്പോലും പരിഗണിച്ചിരുന്നുവെന്നും ഉള്ള സംഗതി ഒരു വെറും പഴങ്കഥയല്ല. വൈദ്യശാസ്ത്രമഭ്യസിക്കുവാൻ ഇവിടെ ഉണ്ടായിരുന്ന ക്ലേശത്തേപ്പററി യശശ്ശരീരനായ വൈദ്യരത്നം പി. എസ്സ്. വാൎയ്യർ അവർകൾ അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ പ്രത്യേകം പ്രസ്താവിച്ചിട്ടുണ്ടു്.

ദൈവഗത്യാ ഇന്നു് ആയുർവേദം ജാതിമതവ്യത്യാസമെന്യേ എല്ലാവക്കും പഠിക്കുവാനുള്ള സൌകര്യങ്ങൾ നമുക്കു് ലഭിച്ചിട്ടുണ്ടു്. എങ്കിലും മതത്തിന്റെ പിടിപാടിൽനിന്നു് അതിനിയും മുക്തമായിട്ടില്ല.

എന്നാൽ മതവിഷയങ്ങളായി ഇന്നു ഗണിക്കപ്പെട്ടവരുന്ന പല അനുഷ്ഠാനങ്ങളിൽനിന്നും ഇന്നത്തെ ആയുർവേദത്തിന്നു് പരിപൂൎണ്ണമായും വിട്ടുനില്ക്കുവാൻ കഴിയുമോ എന്ന കാൎയ്യവും ചിന്തനീയമാണു്. മിക്കവാറും അതസാദ്ധ്യമെന്നു തന്നെ പറയാം. എന്തെന്നാൽ ഈ ശാസ്ത്രത്തിന്റെ ആഗമംമുതൽ ഹിന്ദുമതസിദ്ധാന്തങ്ങളെ അവലംബിച്ചാണു് പ്രതിപാദിക്കപ്പെട്ടിട്ടുള്ളതു്.

ബ്രഹ്മാവു്, ദേവേന്ദ്രൻ, പ്രജാപതി, അശ്വിനീദേവകൾ ഇത്യാദിയായ അതിന്റെ പ്രണേതൃപ്രചാരകപരമ്പര തന്നെ ഹിന്ദുമതപ്രതിപാദിതരായ ദേവന്മാരത്രേ. അപ്പോൾ ആയുർവേദഗ്രന്ഥങ്ങളിൽനിന്നു് ആ ഭാഗം നീക്കംചെയ്തു് തൽസ്ഥാനത്തു് മററു വല്ല പരമ്പരയും പ്രതിഷ്ഠിക്കപ്പെടേണ്ടിവരും. ഇങ്ങിനെ പലേ സന്ദർഭങ്ങളിലും ഗണ്യങ്ങളായ പലേ മാററങ്ങളും വരുത്തേണ്ടിവരും. ഇതിനുംപുറമെ ഇതിലെ ഒരംഗമായ ഗ്രഹചികിത്സാ ബലിമന്ത്രഹോമാദികളാൽ നിർവഹിക്കപ്പെടേണ്ടതുകൊണ്ടു് അതിനെ ചികിത്സാശാസ്ത്രം എന്ന നിലയ്ക്കു് ഗണിക്കുന്നതിലും, മതവിഷയങ്ങളായ ചടങ്ങുകളായി ഗണിക്കുകയാണു് ഇന്നു ചെയ്യുന്നതു്. അപ്പോൾ മററു മതക്കാക്കു് ആ പ്രവൃത്തികളിൽ വിശ്വാസത്തോടുകൂടി പ്രവൎത്തിപ്പാൻ കഴിയാതെ വരാം. അതായതു് ഒരു ഗ്രഹാവേശത്തിന്റെ പരിഹാരത്തിനു 'ശിവഭജനമാണു്'[1] ആയുർവേദം ചികിത്സ വിധിക്കുന്നതെങ്കിൽ ശിവൻതന്നെ

---

1) എല്ലാ മതക്കാക്കും സൃഷ്ടിസ്ഥിതിസംഹാരരൂപത്തിൽ വിശ്വാസം കാണണം. അതിൽ സംഹാരരൂപനാണു് ശിവൻ. രോഗശമനത്തിനും മററും പ്രാൎത്ഥനകൾ പരിഷ്കൃതലോകത്തിലുംനടപ്പുണ്ടല്ലോ. സമ്പാദകൻ.

ഉണ്ടെന്നു വിശ്വസിക്കാത്ത ഒരാൾക്കു് ആ ശാസ്ത്രഭാഗത്തോടുയോജിക്കുവാൻ കഴിയാതെ വരുമല്ലോ. ഇതുപോലെ പലതും ഉദാഹരിക്കുവാൻ കഴിയും. അതുകൊണ്ടു് ആ ഭാഗം ആയുർവേദത്തിൽനിന്നും നീക്കം ചെയ്യാം എന്നു വിചാരിക്കയാണെങ്കിലോ, അപ്പോഴാണു് ആയുർവേദത്തിനു ഇന്നത്തെ നിലയിലുള്ള അസ്തിത്വംതന്നെ നഷ്ടമാകുന്നതു്. അഷ്ടാംഗങ്ങളുടെ ഇടയിൽ ഒന്നു നശിച്ചു. പിന്നെയുണ്ടോ അഷ്ടാംഗകമെന്നു് പ്രതിജ്ഞാതമായ ശാസ്ത്രം.

ഇങ്ങിനെ നോക്കുമ്പോൾ ഈ ചികിത്സാശാസ്ത്രത്തിൻെറ ഇന്നത്തെ ഘടനതന്നെ ഒന്നു മാററാതെ അതിന്നു മതക്കെട്ടിൽ നിന്നു വിട്ടുനില്ക്കുവാൻ പ്രയാസമായിരിക്കുമെന്നുവേണം പറയുവാൻ. അങ്ങിനെ മതസ്പൃഷ്ടഭാഗങ്ങളെ വേർപ്പെടുത്തി തനിച്ചു് [2]ശരീരപരങ്ങളായ കാര്യങ്ങളെ മാത്രം പ്രതിപാദിക്കുന്ന ഒരു ശാസ്ത്രമാക്കി ഇന്നത്തെ ആയുർവേദത്തെ രൂപപ്പെടുത്തണമെങ്കിൽ കുറെശാസ്ത്രീയതിഘ്നവാദികൾ തന്നെ വേണ്ടിവരും. അല്ലാതെ, നമിമാംസ്യം കദാചന എന്ന താക്കീതിനെ ലംഘിക്കുവാൻ ഇന്നു് സാധാരണക്കാരായ വൈദ്യന്മാരാരും മുതിരുമെന്നു തോന്നുന്നില്ല അ പുതിയ പ്രസ്ഥാനക്കാർക്കു് പഴയ വൈദ്യലോകത്തിൽനിന്നും പല എതിർപ്പുകളും ഉണ്ടാകയും ചെയ്യും. എങ്കിലും ഇത്ര നല്ലതായ ഒരു ചികിത്സാശാസ്ത്രത്തെ മതത്തിൽ കൂട്ടികെട്ടി അന്ധവിശ്വാസങ്ങളാലും അനാവശ്യകങ്ങളായ ആചാരങ്ങളാലും അലങ്കോലപ്പെടുത്തി അദ്ധ്യയനേച്ഛുക്കൾക്കു്

---

2) രോഗങ്ങൾ ശാരീരങ്ങളും മാനസികങ്ങളുമായിരിക്കുന്ന സ്ഥിതിക്കു് ശരീരപരങ്ങൾ മാത്രം മതിയാവുന്നതല്ലല്ലോ. മാനസപരങ്ങളായും കൂടി വേണ്ടിവരും. മാനസങ്ങൾ വിശ്വാസത്തെ, അന്ധമായാലും അല്ലെങ്കിലും ആശ്രയിച്ചുവരുമെന്നും തീർച്ചതന്നെ. അതിനാൽ അവയെ യഥായോഗ്യം സ്വീകരിക്കാനുള്ള മാർഗ്ഗത്തെ നിർദ്ദേശിക്കയല്ലാതെ എടുത്തുകളയുന്നതു് സാഹസമാവുകയില്ലയോ? സമ്പാദകൻ.

അപ്രാപ്യമാക്കിത്തീക്കുന്നതു് കഷ്ടമാണെന്നും അതുകൊണ്ടു് മേൽ പ്രസ്താവിച്ചവിധം അതാതു് ആൎക്കും പഠിക്കുവാനും പഠിപ്പിക്കുവാനും അനുഷ്ഠിക്കുവാനും വിരോധമില്ലാത്തതും അങ്ങിനെ ചെയ്യുന്നതുകൊണ്ടു് തങ്ങളുടെ മതവിശ്വാസങ്ങൾക്കു് ഹാനി വരുത്തേണ്ടതില്ലാത്തതുമായ ഒരു പരിഷ്കൃതരൂപമായ പതിവു് ആയുർവേദത്തിനു് ഉണ്ടാകുകയാണെങ്കിൽ അതിന്റെ ആവിർഭാവം സ്വാഗതാർഹവും അഭിലഷണീയവും ആയിരിക്കുമെന്നു് തോന്നുന്നു.

## വിഷയവിവരം.

VAIDYASARATHY

*Regd. No. M. 3579 & T. 102.* *August 1947.*